## സാഹിത്യവാരഫലം

1970/09/06-ൽ കലാകൗമുദി വാരികയിൽ പ്രസിദ്ധീകരിച്ചത്.

# കാണ്ടാമൃഗവും പഞ്ചവർണ്ണക്കിളിയും

പി. സി. കുട്ടിക്കൃഷ്ണൻ

‘ലിബർട്ടി’, കമ്പനിയുടെ ‘റെഡിമെയ്ഡ്’ ഷർട്ടുകൾ വാങ്ങുന്നവനാണ് ഞാൻ. നല്ല തുണിയല്ലെങ്കിലും ഭംഗിയുള്ള തയ്യൽ. തോളിൽനിന്ന് തോളിലേക്കുള്ള അളവ് ശരിക്കെടുത്തു കൊടുത്താൽ ഷർട്ട് പാകമായിരിക്കും. ഇറക്കം കൂടിപ്പോയെന്നോ കുറഞ്ഞുപോയെന്നോ പരാതിപ്പെടേണ്ടതായി വരികയില്ല. വണ്ണം കൂടിയെന്നോ കുറഞ്ഞെന്നോ ദുഃഖിക്കേണ്ടതായി വരികയില്ല. സർവ്വോപരി പെട്ടെന്നു കാര്യം നടക്കും. തുണി വാങ്ങിക്കൊടുത്തിട്ടു തയ്യൽക്കാരന്റെ പിറകേ മൂന്നുമാസം നടക്കേണ്ട ആവശ്യമില്ല. ഈയിടെ ഒരു കടയിൽച്ചെന്നു കയറിയപ്പോൾ ഉടമസ്ഥൻ പറഞ്ഞു: “സാർ ലിബർട്ടിഷർട്ട് വേണമെങ്കിൽ ഇപ്പോൾ ധാരാളം വാങ്ങിക്കൊള്ളണം ഇനി കിട്ടിയെന്നു വരില്ല” എനിക്കു ദുഃഖം തോന്നി. എങ്കിലും ആ ദുഃഖം എനിക്കു മാറിക്കിട്ടി. അതിന് ഞാൻ ശ്രീ. ടി. എൽ. ജോൺസിന് നന്ദിപറയുന്നു. റെഡിമെയ്ഡ് ഷർട്ടില്ലെങ്കിൽത്തന്നെയെന്ത്? റെഡിമെയ്ഡ് സൗന്ദര്യം അദ്ദേഹം സ്വന്തം കഥകളിലൂടെ എനിക്കു പകർന്നുതരുന്നുണ്ടല്ലോ. തുണി വാങ്ങി തയ്യൽക്കാരനെ ഏല്പിച്ചിട്ടു ഞാൻ അയാളുടെ പിറകേ മൂന്നല്ല ആറുമാസം വേണമെങ്കിലും നടക്കാം, അതിൽ സങ്കടമില്ല. എന്റെ ആത്മാവ് ജോൺസിന്റെ ‘റെഡിമെയ്ഡ് സുന്ദരകഞ്ചുക’ത്താൽ എപ്പോഴും ആവരണം ചെയ്യപ്പെട്ടിരിക്കും. തയ്യൽക്കാരൻ തരുന്ന ഷർട്ടിട്ടു നെഞ്ചിറുകി ശ്വാസം മുട്ടട്ടെ. കൈ സ്വാതന്ത്ര്യത്തോടെ ഉയർത്താൻ വയ്യാതെയാകട്ടെ. ബോർഡിൽ എഴുതാൻ തിരിയുമ്പോൾ ഷർട്ടിന്റെ താഴത്തെ അറ്റം മുതുകിന്റെ പകുതിഭാഗംവരെ ഉയരട്ടെ. എങ്കിലും എന്റെ ആത്മാവ് അണിഞ്ഞിരിക്കുന്നത് ജോൺസിന്റെ ടെർലിൻകഞ്ചുകമാണ്. എല്ലാക്കാലത്തും അത് ഒരുപോലിരിക്കും. “ഹാ! എന്തു ഭംഗി” എന്ന് കുമാരന്മാരും കുമാരികളും പറയും. പ്രായം കൂടിയവർ, മനസ്സിനു പരിപാകം വന്നവർ, “ഈ വൃത്തികെട്ട ഉടുപ്പ് ഊരിയെറിയൂ” എന്ന് ഉദ്ഘോഷിച്ചേക്കും. ഞാൻ ആ വൃദ്ധരെ വകവയ്ക്കുന്നില്ല. എനിക്ക് അനാഗതശ്മശ്രുക്കളുടെയും അനാഗതാർത്തവകളുടെയും പ്രശംസാവചനങ്ങൾ മാത്രം മതി, “മലയാളനാട്ടി”ന്റെ 14-ാം ലക്കത്തിലൂടെ ശ്രീ. ടി. എൽ. ജോൺസ് നമുക്കൊരു റെഡിമെയ്ഡ് ടെർലിൻ കഞ്ചുകം നല്കിയിരിക്കുന്നു. ഭാര്യയെ കാമുകിയെന്നപോലെ സ്നേഹിക്കുന്ന ഒരു ഭർത്താവിനെ അദ്ദേഹം കഥയിൽ അവതരിപ്പിക്കുയാണ്. അയാൾ അങ്ങു വടക്കേഇന്ത്യയിലാണ്; പട്ടാളച്ചിട്ടയിലമർന്ന് ദയനീയമായ ജീവിതം നയിക്കുന്നു. അങ്ങനെയിരിക്കെ അയാൾ മേലുദ്യോഗസ്ഥനെ മൂക്കിലിടിച്ച് താഴെ വീഴ്ത്തുന്നു. അതിന്റെ ഫലമായി ബന്ധനസ്ഥനാക്കപ്പെടുന്നു. കാര്യമിത്രമാത്രമേയുള്ളു എങ്കിലും മലയാളനാട്ടിന്റെ എട്ടുപേജുകൾ അദ്ദേഹത്തിന്റെ കഥ അപഹരിക്കുന്നുണ്ട്. പെണ്ണിന്റെ റോസാപ്പൂപോലുള്ള വിരലുകളുടെ സ്പർശം കൊണ്ട് ആണിനുണ്ടാകുന്ന സുഖം, അവളുടെ കുപ്പിവളപൊട്ടുമ്പോഴുണ്ടാകുന്ന ശബ്ദം കേട്ട് അയാൾക്കുണ്ടാകുന്ന ആഹ്ലാദം. പൊട്ടിയവള കൈയിലുളവാക്കിയ കൊച്ചുമുറിവിൽ ചുംബിക്കുമ്പോൾ അയാൾക്കുണ്ടാകുന്ന പുളകപ്രസരം. ഇങ്ങനെ കൊച്ചുപിള്ളേരെ ഇളക്കാൻ വേണ്ടതെല്ലാം അദ്ദേഹം വർണ്ണിക്കുന്നു. ഒടുവിൽ മേലുദ്യോഗസ്ഥന്റെ മൂക്കിലിടിയും അറസ്റ്റും അതും പിഞ്ചുഹൃദയങ്ങളെ ഇളക്കിവിടും. ഉത്തമമായ കലയിൽ യഥാർത്ഥമായ വികാരത്തിന്റെ കാവ്യാത്മകമായ ആവിഷ്കാരം കാണും. അവിടെ ചിന്തയും ഭാഷയും ലളിതമായിരിക്കും. സ്ഥിരം വാക്കുകളും അതിഭാവുകത്വം കലർന്ന സംഭവങ്ങളും കാണുകയില്ല. ജോൺസിന്റെ കഥയിൽ ചിരപരിചിതങ്ങളായ പദപ്രയോഗങ്ങളും അവാസ്തവികതത്വത്തിന്റെ സന്തതികളായ സംഭവങ്ങളും മാത്രമേയുള്ളു. അത് കാമഹേതുകമാണ്; വൈഷയികമാണ്; അത് റെഡിമെയ്ഡ് സൗന്ദര്യമാണ്. കോപത്തോടെ ഒരു ബാലിക എന്നോടു ചോദിക്കുന്നത് എന്റെ ആന്തരശ്രോതം കേൾക്കുന്നു: “സ്വാഭാവികസൗന്ദര്യമുള്ള ഒരു കഥയുടെ പേരു പറയൂ.” എന്റെ മറുപടി: “ശ്രീ. പി. സി. കുട്ടിക്കൃഷ്ണന്റെ ‘രാച്ചിയമ്മ’. അതുപോരെങ്കിൽ അദ്ദേഹത്തിന്റെ ‘വാടകവീടുകൾ’. കൂടെ ഞാനിതും പറയും: “മലയാളനാട്ടിൽ ശ്രീ. മുണ്ടൂർ സേതുമാധവൻ എഴുതിയ ‘കുഞ്ഞോമനയുടെ മരണം’ എന്ന ചെറുകഥ ഞാൻ സ്വാഭാവികസൗന്ദര്യത്തിന് ഉദാഹരണമായി ചൂണ്ടിക്കാണിക്കുകയില്ല. അനപത്യദുഃഖം അനുഭവിക്കുന്ന ഒരു സ്ത്രീ ലാളിക്കുന്ന പൂച്ചയെ അവളുടെ ഭർത്താവു കൊന്നുകളയുന്നതായി വർണ്ണിക്കുന്ന ആ കഥയിൽ ഭാവനയുടെ സത്യമില്ല.” ജോൺസിനെക്കുറിച്ചും സേതുമാധവനെക്കുറിച്ചും ഞാനിത്രയും എഴുതിപ്പോയല്ലോ എന്നു വിചാരിച്ച് ഇപ്പോൾ എനിക്കു വല്ലായ്മയുണ്ടാകുന്നു. വൈഷയികങ്ങളായ വസ്തുതകളെ ആവിഷ്കരിക്കുമ്പോൾ ജോൺസ് സ്ഥൂലീകരണത്തിനും സർവസാധാരണത്വത്തിനും പ്രാമുഖ്യം നല്കി കലയെ അയഥാർത്ഥമാക്കുന്നു എന്നാണ് ഞാൻ ഉദ്ദേശിച്ചത്. പക്ഷേ, അദ്ദേഹത്തിന്റെ അപരാധം എത്ര നിസ്സാരം! “ജനയുഗം” വാരികയിൽ ശ്രീമതി ഓമന ജി. മേനോൻ എഴുതിയ “കാത്തിരിപ്പിന്റെ അവസാനത്തിൽ” എന്ന കഥ വായിച്ചു നോക്കുക. ഈ രീതിയിലുള്ള കലാകൊലപാതകം ഞാൻ അധികം കണ്ടിട്ടില്ല. ഭർത്താവിന്റെ ആഗമനം കാത്തിരുന്ന ഭാര്യ അയാളെ കാണാതെയായപ്പോൾ കെട്ടിവച്ചിരുന്ന മുടിയഴിച്ചുകളഞ്ഞു. പൗഡർ ടിന്നെടുത്ത് എറിഞ്ഞു. എന്നിട്ടു കണ്ണുകളിറുക്കിയടച്ചു. അപ്പോൾ ഒരു കാൽപെരുമാറ്റം. വീട്ടിലെ വേലക്കാരൻ തന്നെ പിടിക്കാൻ വരികയാണെന്ന് അവൾക്കു തോന്നിപോലും. പെട്ടെന്ന് അവൾ കണ്ണുതുറന്നപ്പോൾ ഭർത്താവു നില്ക്കുന്നു. അപ്പോൾ “രാജേട്ടാ” എന്നു വിളിച്ചുകൊണ്ട് അവൾ അയാളുടെ വിരിഞ്ഞ മാറിലേക്കു ചാഞ്ഞു. ആരു മരിച്ചാലും ഉടനെ നേതാക്കന്മാർ പറയുകയില്ലേ “ഞാൻ ഞെട്ടിപ്പോയിരിക്കുന്നു”വെന്ന്. യഥാർത്ഥമായ ഞെട്ടലില്ലാതെയുള്ള ഞെട്ടിപ്പോകലാണത്. പക്ഷേ, കലാരഹിത്യം കണ്ട്, കലയുടെ പേരിലുള്ള ഒരു പൈശാചികപ്രവൃത്തി കണ്ട്, യഥാർത്ഥത്തിൽ ഞെട്ടിയിട്ടു ഞാൻ ആ സ്ഥിരം വാക്കുകൾ പ്രയോഗിക്കുന്നു. “ഓമന ജി. മേനോന്റെ ചെറുകഥ വായിച്ചു ഞാൻ ഞെട്ടിപ്പോയിരിക്കുന്നു. കലയുടെ മരണത്തിൽ എന്റെ അനുശോചനം.”


ഡി. എച്ച്. ലോറൻസ്

You are born alone, you die alone- നിങ്ങൾ തനിച്ചു ജനിക്കുന്നു, തനിച്ചു മരിക്കുകയും ചെയ്യുന്നു. ഡി. എച്ച്. ലോറൻസിന്റെ ഈ വാക്യങ്ങൾ വേദവാക്യങ്ങൾ പോലെ ഞാൻ ഉരുവിടാറുണ്ട്. ഞാനതിൽ വിശ്വസിക്കുന്നു. ഈ തത്വചിന്തയുടെ മാത്രം ആവിഷ്കാരങ്ങളാണു ലോറൻസിന്റെ കൃതികൾ. അങ്ങനെ അവയ്ക്കൊരു സങ്കുചിതത്വവും അസമതയും വന്നുപോയിട്ടുണ്ടെങ്കിലും ഉത്കൃഷ്ടങ്ങളാണ് ആ സാഹിത്യകൃതികൾ. ഈ ചിന്താഗതിക്കു കലാപരമായ രൂപം നല്കിയിരിക്കുന്നു ശ്രീ. ചിറയിൻകീഴ് സലാം (ജീവിതം മുതൽ ജീവിതം വരെ എന്ന ചെറുകഥ-മലയാളരാജ്യം-ലക്കം 8). വിവാഹം കഴിക്കാത്ത, മധ്യവയസ്കനായ, ഏകാന്തതയുടെ ദുഃഖമനുഭവിക്കുന്ന ഒരുവന്റെ ഹൃദയചലനങ്ങളെയാണു സലാം ആലേഖനം ചെയ്യുന്നത്. കലാസൃഷ്ടിക്ക് ആവശ്യം വേണ്ട ഏകാഗ്രതയും വൈകാരികത്വവും അദ്ദേഹത്തിന്റെ ചെറുകഥയ്ക്കുണ്ട്.

പുരുഷന്മാർ ആരാധിക്കുന്ന ഈശ്വരൻ, സ്ത്രീകൾ ആരാധിക്കുന്ന ഈശ്വരൻ—ഇതിന്റെ ഒരു കണക്കെടുത്താൽ പുരുഷന്മാർ പുരുഷത്വം കൂടിയ ശിവനേയും സ്ത്രീകൾ സ്ത്രീത്വം കൂടിയ ശ്രീകൃഷ്ണനേയും ആരാധിക്കുന്നുവെന്ന സത്യം വ്യക്തമാകുമെന്നാണ് എന്റെ വിചാരം. ശ്രീകൃഷ്ണന്റെ ആകൃതിയെ ഉദ്ദേശിച്ചാണ് ‘സ്ത്രീത്വം കൂടിയ” എന്ന വിശേഷണം ഞാൻ നല്കിയത്. ലൈംഗികങ്ങളായ കാര്യങ്ങളിൽ സ്വച്ഛന്ദഗാമിയായിരുന്നല്ലോ ശ്രീകൃഷ്ണൻ. ശിവൻ ഉൽപഥഗാമിയല്ല; സാക്ഷാൽ ഉഗ്രൻ തന്നെ. ഹൃദയദൗർബല്യങ്ങളെ സ്ത്രീകൾ അംഗീകരിക്കുന്നു എന്നതാണ് ഇത് തെളിയിക്കുക. ശ്രീമതി എൻ. അംബികാനായർ മലയാളരാജ്യം വാരികയിലെഴുതിയ “തെറ്റുകൾ ആവർത്തിക്കുന്നു” എന്ന ചെറുകഥയിൽ ഉൽപഥഗാമിനിയായ രാധയെ അവതരിപ്പിക്കുന്നു. അച്ഛനമ്മമാരെ ധിക്കരിച്ച് അവൾ കാമുകനോടുകൂടി ഓടിപ്പോയി അവരുടെ ദാമ്പത്യജീവിതം അഭിനന്ദനാർഹമായിരുന്നു. കാലം കഴിഞ്ഞപ്പോൾ അവരുടെ മകൾ മിനി വിജാതീയനായ ഒരു യുവാവുമായി ഓടിപ്പോയി. രാധ കരയുമ്പോൾ, ഭർത്താവ് അവളെ ആശ്വസിപ്പിക്കുമ്പോൾ ചെറുകഥ അവസാനിക്കുന്നു. അംബികാനായരുടെ ഭാവനാരാഹിത്യം എന്നെ വിഷാദമഗ്നനാക്കുന്നു; അവരുടെ കഥയിലെ വികാരശൂന്യത എനിക്ക് അസ്വസ്ഥതയുളവാക്കുന്നു. ഉപന്യാസത്തെ ചെറുകഥ എന്നാരെങ്കിലും വിളിക്കുമോ? എങ്കിൽ അംബികാനായർ എഴുതിയിരിക്കുന്നത് ചെറുകഥതന്നെ. മനുഷ്യന്റെ ദുഃഖവും ദയയും സമ്മേളിക്കുന്ന ഒരു രംഗം അത് കഥാകാരിയുടെ സാമർത്ഥ്യക്കുറവിനാൽ ഗർഹണീയമായി ഭവിക്കുന്നു.

ചുറ്റുപാടുകളാണ് വസ്തുക്കൾക്കു മഹനീയത നല്കുന്നത്. ചോറു കലത്തിലിരിക്കുമ്പോൾ നല്ലതുതന്നെ. ഉണ്ണാനുപയോഗിക്കുന്ന മേശപ്പുറത്തുവീണാൽ എച്ചിൽ. തലമുടി സുന്ദരിയുടെ ശിരസ്സിലിരിക്കുന്ന കാലത്തോളം മനോഹരം. അത് തലയിൽ നിന്ന് ഉതിർന്ന് താഴെ വീണുകിടന്നാൽ വൃത്തികേട്. സർവ്വസാധാരണങ്ങളായ ഈ ചിന്തകൾ ഞാൻ വീണ്ടും എടുത്തെഴുതിയത് ശരിയായില്ല. ഫലിതം ജീവിതത്തിൽനിന്ന് സ്വാഭാവികമായി രൂപം കൊണ്ടാൽ ഹൃദ്യം. അല്ലെങ്കിൽ വിരൂപം. അങ്ങനെ ശ്രീ. പി. കെ. ശിവദാസമേനോന്റെ ഫലിതം വിരൂപമായി ഭവിക്കുന്നു. കുങ്കമം വാരികയിൽ (ലക്കം 50) അദ്ദേഹമെഴുതിയ ‘പലായന’മെന്ന കഥയിൽ സ്ത്രീലമ്പടനായ ഒരു കലാകാരന്റെ നിന്ദ്യജീവിതത്തെയാണ് പ്രതിപാദിക്കുന്നത്. ഫലിതാത്മകമായി കഥ പറയാനാണ് ശിവദാസമേനോന്റെ യത്നം. ഭാര്യയുള്ള, മക്കളുള്ള കുട്ടപ്പൻ സരോജിനിയെ വശത്താക്കുന്നു. അതു കഴിഞ്ഞപ്പോൾ ക്ലാരയുമായി ഒളിച്ചോടാൻ ശ്രമിക്കുന്നു. അപ്പോൾ ക്ലാരയുടെ ഭർത്താവ് അയാളെ മർദ്ദിച്ച് അവശനാക്കുന്നു. ചില സാഹിത്യകാരന്മാർ രസനിബന്ധനത്തിന് കിരീടം വയ്ക്കുന്ന മട്ടിൽ ഒന്നോരണ്ടോ വാക്യങ്ങൾ എഴുതാറുണ്ട്. അതു വായിക്കുമ്പോൾ നമ്മുടെ ഹൃദയം പ്രകാശപൂർണ്ണമാകും. ഒരുദാഹരണം ചണ്ഡാലഭിക്ഷുകിയിൽനിന്ന്:

> പുണ്യശാലിനി നീ പകർന്നീടുമീ-
> ത്തണ്ണീർതന്നുടെയോരോരോ തുള്ളിയും
> അന്തമറ്റ സുകൃതഹാരങ്ങൾ നി-
> ന്നന്തരാത്മാവിലർപ്പിക്കുന്നുണ്ടാകാം

ബൈബിളിൽ നിന്ന് മറ്റൊരുദാഹരണം. വേശ്യാവൃത്തിയിൽ മുഴുകിയെന്നുപറഞ്ഞു ഒരു സ്ത്രീയെ ചിലർ ബന്ധനസ്ഥയാക്കിക്കൊണ്ടുവന്നു യേശുവിന്റെ മുൻപിൽ നിർത്തി. “നിങ്ങളുടെ കൂട്ടത്തിൽ പാപം ചെയ്യാത്തവരുണ്ടെങ്കിൽ ഇവളെ കല്ലെറിയട്ടെ” എന്ന് അദ്ദേഹം പറഞ്ഞു. ഓരോരുത്തരായി ഇറങ്ങിപ്പോയി. ആരുമില്ലാതെയായപ്പോൾ യേശു അവളോടു പറഞ്ഞു: “Neither do I condemn thee; go and sin no more”—“ഞാനും നിന്നെ കുറ്റപ്പെടുത്തുന്നില്ല; പോക. ഇനി പാപം ചെയ്യാതിരിക്കൂ.” ശിവദാസമേനോൻ തന്റെ ഫലിതിനിബന്ധനത്തിന് മകുടംവയ്ക്കുന്നതു നോക്കൂ. “കുട്ടപ്പൻ ഒറ്റയോട്ടം കൊടുത്തു. പ്ലാറ്റ്ഫോറത്തിലേക്ക്. അവിടെയുള്ള ആണുങ്ങളുടെ കക്കൂസിലേക്ക്.” പാവനമായ ബൈബിളിലെ വാക്യമുദ്ധരിച്ചിട്ട് ഉടനെ ശിവദാസമേനോന്റെ ഈ വാക്യങ്ങൾ എടുത്തെഴുതിയത് തെറ്റായിപ്പോയി. മാന്യവായനക്കാരോട് ഞാൻ മാപ്പുചോദിക്കുന്നു. ഉത്തമസാഹിത്യവും അധമസാഹിത്യവും തമ്മിലുള്ള വ്യത്യാസം ചൂണ്ടിക്കാണിക്കാനുള്ള ആഗ്രഹം കൊണ്ടാണ് ഞാനിങ്ങനെ പ്രവർത്തിച്ചു പോയത്. കലയുടെ രാവണത്വം ഇവിടംകൊണ്ടു തീരുന്നില്ല. കൊല്ലം ശ്രീനാരായണാകോളേജിലെ വിദ്യാർത്ഥിയും എന്റെ വാത്സല്യഭാജനവുമായ ശ്രീ. സി. ശശിധരൻ പിള്ള മറ്റൊരു ഘോരതയ്ക്കു രൂപം നല്കിയിരിക്കുന്നു കുങ്കമം വാരികയിൽ. തന്റെ കന്യകാത്വം നശിപ്പിച്ച രാജൻ വിദേശത്തുനിന്നു തിരിച്ചുവരുന്നത് ഉത്കണ്ഠയോടെ നോക്കിയിരിക്കുകയാണ്. ശാരദ. രാജൻ വന്നപ്പോൾ കൂടെ ഒരു മിനിസ്ക്കർട്ടുകാരി. അവൾ അയാളുടെ ഭാര്യ. അതോടെ ശാരദയ്ക്കു ഭ്രാന്തുപിടിക്കുന്നു. ചെറുകഥാകാരന്മാരെല്ലാവരും കൂടി കേരളത്തിലെ പാവപ്പെട്ട വായനക്കാർക്കു ഭ്രാന്തുപിടിപ്പിക്കുകയാണല്ലോ. ശശിധരൻ പിള്ള മാത്രം എന്തിനു മിണ്ടാതിരിക്കുന്നു. നടക്കട്ടെ.

“ഇയം സീതാ മമസുതാ സഹധർമ്മചരീ തവ” എന്നും “പതിവ്രതാ മഹാഭാഗാ ഛായേവാനുഗതാ സദാ” എന്നും പറഞ്ഞാണു ജനകൻ സീതയെ ശ്രീരാമനെ ഏല്പിച്ചത്. സഹധർമ്മചാരിണിയും ‘ഛായേവാനുഗത’യുമായി സീതയെ രാവണൻ കൊണ്ടുപോയില്ലേ? കലാംഗനയ്ക്കും അങ്ങനെയുള്ള വിപ്രവാസം വേണ്ടിവന്നിരിക്കുന്നു. എങ്കിലും സീത രക്ഷപ്പെട്ടതുപോലെ ആ ദേവിയും രക്ഷപ്പെടാതിരിക്കുകയില്ല. എന്റെ വിശ്വാസം ഇതുതന്നെയാണെന്നു മാതൃഭൂമിയുടെ 23-ാം ലക്കത്തിൽ “അമ്മായി”യെന്ന കഥയെഴുതിയ ശ്രീ. കെ. എൽ. മോഹനവർമ്മയേയും അറിയിക്കട്ടെ.

മറ്റുള്ളവർ സഞ്ചരിച്ച മണ്ഡലങ്ങളേ നമ്മുടെ കഥാകാരന്മാർ കാണുന്നുള്ളൂ. വികാരങ്ങളെ ചപലവികാരങ്ങളായി പ്രതിപാദിക്കാനേ അവർക്കറിയാവൂ. ദുർഗ്രഹത വരുത്തിയാൽ ധ്വന്യാത്മകങ്ങളാകും കഥകളെന്ന് അവർ വിചാരിക്കുന്നു. ഇവയാക്കെ കലയുടെ പ്രാഥമികതത്ത്വങ്ങൾക്ക് എതിരാണ്. ഇതു പിന്നെയും പിന്നെയും പറയാൻ എനിക്കു മടിയില്ലാതില്ല. മറ്റു മാർഗ്ഗമില്ലല്ലോ. കഥാകാരന്മാർ കലയുടെ ശക്തികൊണ്ടു നമ്മെ ഉന്നമിപ്പിക്കട്ടെ; സ്വപ്നത്തിന്റെ മണ്ഡലത്തിലേയ്ക്കു നയിക്കട്ടെ; അവർ സൗന്ദര്യത്തിനു സ്തുതിഗീതങ്ങൾ പാടട്ടെ. ഷാങ് ഷെനേയുടെ “Our Lady of the Flowers” എന്ന നോവലിൽ സ്വവർഗ്ഗാനുരാഗത്തിന്റെ പ്രതിപാദനമുണ്ട്. സകല വൃത്തികേടുകളും അവിടെ ദർശിക്കാം. അദ്ദേഹത്തിന്റെ Maids എന്ന നാടകത്തിൽ സ്വവർഗ്ഗാനുരാഗവും വധോദ്യമവും ആത്മഹത്യയും പ്രതിപാദ്യവിഷയങ്ങളാണ്. എങ്കിലും ഷെനേയുടെ കാവ്യശക്തികൊണ്ട് ആ രണ്ടു കൃതികളും കാവ്യാത്മകസൗന്ദര്യമാർജ്ജിക്കുന്നു. തൂലികയെടുക്കുന്നതിനുമുൻപ് അതൊക്കെ വായിച്ചു പഠിക്കട്ടെ നമ്മുടെ എഴുത്തുകാർ.


യേറ്റ്സ്

കവിത, നൃത്തംവയ്ക്കുന്ന മോഹനാംഗിയാണ്. അന്തരീക്ഷത്തിൽ സൗരഭ്യം വ്യാപിപ്പിച്ച്, മന്ദസ്മിതം കൊണ്ടു പ്രകാശം പ്രസരിപ്പിച്ച്, അവൾ നൃത്തം വയ്ക്കുമ്പോൾ കുന്തളച്ചുരുളുകൾ അഴിഞ്ഞുലഞ്ഞ് അവളുടെ മാറിലേക്കു വീഴുന്നു. രാമണീയകം കലർന്ന ആ പ്രതിബന്ധങ്ങളെ താമരത്തണ്ടുപോലുള്ള കൈകൊണ്ടു മാറ്റി പിറകിലാക്കിക്കൊണ്ട് അവൾ പിന്നെയും നൃത്തമാടുന്നു. അതിന്റെ വേഗം കൂടിക്കൂടി വരുന്നു. ഒടുവിൽ യേറ്റ്സ് പറഞ്ഞതുപോലെ നർത്തകിയും നൃത്തവും വേർതിരിച്ചറിയാൻ വയ്യാത്ത വിധം ഒന്നായിത്തീരുന്നു. രൂപശില്പവും ഭാവശില്പവും കവിതയിൽ ഒന്നായി ഭവിക്കണം. ശ്രീ. ഡി. വിനയചന്ദ്രൻ പിള്ളയുടെ ‘ഹിമപാതത്തി’ൽ (മാതൃഭൂമി ലക്കം-23) ആ ഐക്യമില്ല. ശ്രീ. ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടിന്റെ “ഗോപീപ്രണാമ”ത്തിലാകട്ടെ കവിതയുടെ നിശ്ചലഭാവമില്ല, നടത്തമില്ല, നൃത്തമില്ല. ചൈതന്യമറ്റ കാവ്യാംഗന ‘മലച്ച്’ കിടക്കുകയാണ്. ശ്രീകൃഷ്ണനെച്ചൊല്ലി ഇങ്ങനെ മധുരപദങ്ങൾ കൊണ്ടുള്ള ആവർത്തനം അദ്ദേഹം എത്രയോ കാലമായി നടത്തുകയാണ്. അതു കാതിനു സുഖം നല്കുന്നുവെന്ന പരമാർത്ഥം ഞാൻ വിസ്മരിക്കുന്നില്ല. പക്ഷേ, യേശുദാസന്റെ പാട്ടു വീണ്ടു വീണ്ടും റേഡിയോയിൽക്കൂടി കേൾക്കുമ്പോഴുണ്ടാകുന്ന വൈരസ്യം ഈ കവിതയും ജനിപ്പിക്കുന്നു. കണ്ണിനും കാതിനും ആനന്ദമരുളിയാൽപ്പോര കവി. അനുവാചകന്റെ ആത്മാവിനെക്കൂടി സമ്പന്നമാക്കണം. ഓട്ടൂർ ഉണ്ണിനമ്പൂതിരിപ്പാടിന്റെ കവിത സഹൃദയന്റെ ആത്മാവിനെ ശൂന്യമാക്കുന്നു.

ഓരോ കവിക്കും സ്വന്തമായ രീതിയുണ്ട്, സ്വന്തമായ പന്ഥാവുണ്ട്. അതിൽനിന്നു മാറിയാൽ കവി കവിയല്ലാതെയായിത്തീരും. ജീവിതത്തിന്റെ ഫലിതാത്മകങ്ങളായ ഭാഗങ്ങളെ ചാതുര്യത്തോടെ അവതരിപ്പിക്കുന്നതിലാണ് ശ്രീ. ഈശ്വരവാരിയരുടെ പ്രാഗല്ഭ്യമിരിക്കുന്നത്. അദ്ദേഹം തത്ത്വചിന്തയിലേക്കു കടന്നപ്പോൾ പരാജയപ്പെട്ടു. “മലയാളനാട്ടി”ൽ അദ്ദേഹമെഴുതിയ “ഞാൻ” എന്ന കവിത തികഞ്ഞ പരാജയമാണ്.

> “സത്യമോതട്ടെ—ഞാൻ ഞാനാണു;- നിങ്ങളും
> സത്യം പറയുമോ? ‘ഞാനു’കളല്ലയോ
> പിന്നെ ഞാൻ ഞാനെന്നു ചൊല്ലുമ്പൊഴെന്തിനി
> ‘കണ്ണിൽകടി’യെന്റെ ഞാനിൻസഹജരേ
> ഓർത്താൽ വിശദ-മനവധി ഞാനുകൾ
> ചേർത്തു കോർത്താകിലോ ‘നമ്മളാം’ മാലയായ്”

ഇതു കവിതയാണെങ്കിൽ, ആരോ പറഞ്ഞതുപോലെ, ഞാൻ മഹാത്മാഗാന്ധിയാണ്. വാശിതയിൽ വിഹരിച്ചാൽ, ശക്തിയുള്ള വരികളെഴുതിയാൽ ഇംഗ്ലീഷിൽ mystic joy എന്നു പറയുന്ന ദൈവികാനന്ദം അനുവാചകന് പകർന്നുകൊടുക്കാൻ കവിക്കു സാധിക്കുകയില്ല. പിഴുതെടുത്ത തുളസിച്ചെടിക്ക് പാവനത്വമില്ല, ഭംഗിയില്ല, ചൈതന്യമില്ല. അത് മണ്ണിൽ വേരോടി നില്ക്കണം. മണ്ണിൽനിന്ന് വെള്ളവും വളവും വലിച്ചെടുക്കണം, സൂര്യപ്രകാശത്തിൽ മുങ്ങിനില്ക്കണം. ജീവിതത്തോടു ബന്ധമില്ലാത്ത മിസ്റ്റിക് കവിതയും തത്ത്വചിന്താത്മകമായ കവിതയും അനുവാചകനെ ചലിപ്പിക്കുകയില്ല. ജന്തുശാലയിൽ പോയിട്ടില്ലേ? കാണ്ടാമൃഗത്തെ കണ്ടാൽ നമുക്കു പേടിയാകും. പക്ഷിക്കൂട്ടിലിരിക്കുന്ന പഞ്ചവർണ്ണക്കിളിയെ കണ്ടാൽ നമുക്ക് ആഹ്ലാദമുണ്ടാകും. നമ്മുടെ മനസ്സിന്റെ വാതായനം മെല്ലെത്തുറന്ന് ആ പഞ്ചവർണ്ണക്കിളി അകത്തു കയറിയിരിക്കും. ശക്തിയുള്ള വാക്കുകളും ശക്തിയുള്ള ചിന്തകളും വെറും കാണ്ടാമൃഗങ്ങളാണ്. വികാരംകൊണ്ട് സ്പന്ദിക്കുന്ന വാക്കുകൾ പഞ്ചവർണ്ണക്കിളികളാണ്. നമ്മുടെ കവികളും കഥാകാരന്മാരും കാണ്ടാമൃഗങ്ങളെ മാത്രം കാണുന്നവരാണ്, കാണിക്കുന്നവരാണ്. യൂറോപ്പിലെ ഒരു സായ്പ് യോനസ്കോ, കാണ്ടാമൃഗത്തെ കണ്ടുപോലും. അതുകൊണ്ട് നമ്മളും കണ്ടുകൊള്ളണം പോലും. എന്തൊരു ബുദ്ധിശൂന്യത!

ചിങ്ങമാസത്തിലെ അപരാഹ്നം. എന്റെ ഭവനത്തിന്റെ സമീപത്തായി ഒഴുകുന്ന പുഴയുടെ തെളിഞ്ഞ നാദത്തെ ഈ അപരാഹ്നം കൂടുതൽ തെളിവുള്ളതാക്കുമ്പോൾ തെരുവിലൂടെ ഓടുന്ന ട്രാൻസ്പോർട്ട് ബസ്സിന്റെ കർക്കശശബ്ദം ആ നാദത്തിന്റെ ആഹ്ലാദദായകത്വത്തെ ഇല്ലാതാക്കുന്നു. നമുക്കു സമാധാനിക്കാം, സൗന്ദര്യവും വൈരൂപ്യവും ഇടകലർന്നേ കാണൂ ലോകത്ത്. പഞ്ചവർണ്ണക്കിളികൾ ഉള്ളിടത്ത് കാണ്ടാമൃഗങ്ങളുമുണ്ട്.

□

## എം. കൃഷ്ണൻ നായർ

തിരുവനന്തപുരത്ത് വി. കെ. മാധവൻ പിള്ളയുടെയും ശാരദാമ്മയുടെയും മകനായി 1923 മാർച്ച് 3-ന് ശ്രീ എം. കൃഷ്ണൻ നായർ ജനിച്ചു. സ്കൂൾ വിദ്യാഭ്യാസത്തിനു ശേഷം തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളജിൽ നിന്ന് മലയാളത്തിൽ ബിരുദാനന്തര ബിരുദം നേടി. പഠനത്തിനു ശേഷം മലയാള സാഹിത്യാധ്യാപകനായി അദ്ദേഹം പല കലാലയങ്ങളിലും സേവനം അനുഷ്ഠിച്ചു. എറണാകുളം മഹാരാജാസ് കോളജിൽ നിന്ന മലയാള വിഭാഗം തലവനായി വിരമിച്ചു.

## സാഹിത്യവാരഫലം



36 വർഷത്തോളം തുടർച്ചയായി അദ്ദേഹം എഴുതിയ (1969 മുതൽ മരണത്തിനു ഒരാഴ്ച്ച മുൻപു വരെ) സാഹിത്യവാരഫലം ഒരുപക്ഷേ ലോകത്തിലെ തന്നെ ഏറ്റവും കൂടുതൽ കാലം പ്രസിദ്ധീകരിച്ച സാഹിത്യ പംക്തി ആയിരിക്കും. മലയാളനാട് വാരികയിലാണ് അദ്ദേഹം തന്റെ പംക്തി എഴുതിത്തുടങ്ങിയത്. മലയാളനാട് നിന്നുപോയതിനു ശേഷം കലാകൗമുദി ആഴ്ചപ്പതിപ്പിലും അതിനു ശേഷം സമകാലിക മലയാളം വാരികയിലും സാഹിത്യ വാരഫലം പ്രസിദ്ധീകരിച്ചു. ലോകസാഹിത്യത്തിൽ അഗാധമായ അറിവുണ്ടായിരുന്ന അദ്ദേഹം തെക്കേ അമേരിക്ക മുതൽ യൂറോപ്പ് വരെയും, ആഫ്രിക്ക മുതൽ ജപ്പാൻ വരെയുമുള്ള എഴുത്തുകാരെ കേരളത്തിലെ വായനക്കാർക്കു പരിചയപ്പെടുത്തി. പാവ്‌ലോ നെരൂദ, മാർക്വേസ്, തോമസ് മാൻ, യസുനാരി കവബാത്ത തുടങ്ങിയ വിശ്വസാഹിത്യകാരന്മാരെ മലയാളികളുടെ വായനാമേശയിൽ എത്തിക്കുന്നതിൽ കൃഷ്ണൻ നായരുടെ പങ്കു ചെറുതല്ല.

സൗമ്യസ്വഭാവിയും ശാന്തനും ആതിഥ്യമര്യാദക്കാരനുമായിരുന്ന കൃഷ്ണൻ നായർ സാഹിത്യ വിമർശനത്തിൽ കർശനമായ മാനദണ്ഡങ്ങൾ അവലംബിച്ചു. രചിതാവിന്റെ പേരും പ്രശസ്തിയും അദ്ദേഹത്തിന് പ്രശ്നമായിരുന്നില്ല. കലാപരമായി ഔന്നത്യമുള്ള രചനകൾ മാത്രമാണ് സാഹിത്യമെന്നും മറ്റെല്ലാം വ്യർത്ഥവ്യായാമങ്ങളാണെന്നും അദ്ദേഹം ഉറച്ചു വിശ്വസിച്ചു. സ്വന്തം ലേഖനങ്ങളെപ്പോലും 'സാഹിത്യ പത്രപ്രവർത്തനത്തിന്റെയും ഏഷണിയുടെയും ഒരു അവിയൽ' എന്ന വിശേഷിപ്പിച്ച അദ്ദേഹം അനുബന്ധമായി, 'അതുകൊണ്ടാണല്ലൊ, ചുമട്ടുതൊഴിലാളികൾവരെയും 35 വർഷമായി സാഹിത്യ വാരഫലം വായിക്കുന്നത്' എന്നും കൂട്ടിച്ചേർത്തു. രസകരമായ രചനാശൈലിയും കറിക്കു കൊള്ളുന്ന നർമവും മലയാളികളുടെ ജീവിത ശൈലിയെക്കുറിച്ചുള്ള നിശിതവും ഹാസ്യാത്മകവുമായ നിരീക്ഷണങ്ങളും സാഹിത്യ വാരഫലത്തെ വായനക്കാർക്കു പ്രിയങ്കരമാക്കി.




1995 ജൂൺ 25-ന് കലാകൗമുദി പ്രസിദ്ധീകരിച്ച കത്ത്.

അതിഗഹനമായ വായനയുടെ ഉടമയായിരുന്ന കൃഷ്ണൻ നായർ. ഓട്ടോറിക്ഷാ ഡ്രൈവർമാർ മുതൽ കോളേജ് പ്രൊഫസർമാർ വരെയും നവകവികൾ മുതൽ വിദ്യാർത്ഥികൾ വരെയും സാഹിത്യവാരഫലത്തിന്റെ പുതിയ ലക്കങ്ങൾക്കുവേണ്ടി കാത്തിരുന്നു. മലയാളസാഹിത്യത്തിൽ മൗലികതയുള്ള എഴുത്തുകാർ ഇല്ലെന്നും ടോൾസ്റ്റോയിയും തോമസ് മാനുമായി താരതമ്യപ്പെടുത്തുമ്പോൾ മലയാള സാഹിത്യകാരന്മാർ ബഹുദൂരം സഞ്ചരിക്കേണ്ടിയിരിക്കുന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

തിരുവനന്തപുരത്തെ സായാഹ്ന നടത്തക്കാർക്ക് പരിചിതനായിരുന്നു കൃഷ്ണൻ നായർ. ഇന്ത്യൻ കോഫി ഹൌസിലെ പതിവുകാരനായിരുന്ന അദ്ദേഹം തിരുവനന്തപുരത്തെ മോഡേൺ ബുക്ക് സെന്ററിൽ സ്ഥിരം സന്ദർശകനും ഉപയുക്താവുമായിരുന്നു. സാഹിത്യരംഗത്തെ സേവനങ്ങൾക്ക് അദ്ദേഹത്തിനു ജി. കെ. ഗോയെങ്ക പുരസ്കാരം ലഭിച്ചു. കേരള യൂണിവേഴ്സിറ്റി ലൈബ്രറി അദ്ദേഹത്തിന്റെ രചനകൾക്കായി ഒരു പ്രദർശനം നടത്തി. അദ്ദേഹത്തിന്റെ ആദ്യ കാല ഉപന്യാസങ്ങളായ 'സ്വപ്നമണ്ഡലം' (1976), സൗന്ദര്യത്തിന്റെ സന്നിധാനത്തിൽ (1977), ചിത്രശലഭങ്ങൾ പറക്കുന്നു (1979), സാഹിത്യവാരഫലത്തിന്റെ ആദ്യ പ്രതികൾ തുടങ്ങിയവ ഈ പ്രദർശനത്തിൽ ഉൾക്കൊള്ളിച്ചിരുന്നു.

ഫെബ്രുവരി 23, 2006-ൽ തിരുവനന്തപുരത്തെ ഒരു സ്വകാര്യ ആശുപത്രിയിൽ കൃഷ്ണൻ നായർ അന്തരിച്ചു. ന്യുമോണിയയും ഹൃദയത്തിലെ രക്തതടസ്സവുമായിരുന്നു മരണ കാരണം.

(ഈ ജീവചരിത്രക്കുറിപ്പിനും വാരഫലത്തിലെ ചിത്രങ്ങൾക്കും വിക്കിപ്പീഡിയയോട് കടപ്പാട്.)

## പിൻകുറിപ്പ്

- മുപ്പതു മുതൽ നാല്പതു മിനിട്ടിനകം വായിച്ചു തീർക്കാവുന്ന ഉള്ളടക്കമാണ് സായാഹ്ന പുറത്തിറക്കുന്ന ഈ ഫോൺ പിഡിഎഫുകളിൽ ഉള്ളത്. ഇതു വായിക്കുവാനായി ഒരിക്കലും ഒരു കമ്പ്യൂട്ടറോ ഡെസ്ക്ടോപ് ആപ്ലിക്കേഷനുകളൊ ആവശ്യമില്ല.
- ആധുനിക മനുഷ്യന്റെ സന്തതസഹചാരിയായ സ്മാർട്ട് ഫോണുകളുടെ സ്ക്രീനിൽ തന്നെ വായിക്കുവാൻ തക്ക രീതിയിലാണു ഈ പിഡിഎഫുകൾ വിന്യസിച്ചിരിക്കുന്നത്. ഫോണിന്റെ വീതിക്കു നിജപ്പെടുത്തിയ രീതിയിലാണ് മാർജിനുകൾ ചിട്ടപ്പെടുത്തിയിരിക്കുന്നത്.
- പിഡിഎഫ് പ്രമാണങ്ങൾ വായിക്കുവാനുള്ള പ്രയോഗങ്ങൾ എല്ലാതരം സ്മാർട്ട്ഫോണുകളിലും ഇന്നു ലഭ്യമാണ്. എന്നിരിക്കിലും സൗജന്യമായി കിട്ടുന്ന അഡോബി അക്രോബാറ്റ് റീഡർ ആണ് ഇവയിൽ ഏറ്റവും മുന്തിയത്. അതുകൊണ്ട് അഡോബി റീഡർ ഇൻസ്റ്റാൾ ചെയ്യുകയും അതിൽ ഈ ഫോൺ പിഡിഎഫുകൾ വായിക്കുകയും ചെയ്യുക.
- സ്വതന്ത്രപ്രസാധനം ആഗ്രഹിക്കുന്ന/ഇഷ്ടപ്പെടുന്ന ആർക്കുവേണമെങ്കിലും സായാഹ്നയിലൂടെ സ്വന്തം കൃതികൾ പ്രസാധനം ചെയ്യാവുന്നതാണ്. 30 മുതൽ 60 മിനിട്ടുകൾക്കകം വായിച്ചുതീർക്കാവുന്ന ഉള്ളടക്കം – കഥകൾ, അനുഭവക്കുറിപ്പുകൾ, ലേഖനങ്ങൾ, അഭിമുഖങ്ങൾ, സിനിമാനിരൂപണങ്ങൾ, കവിതകൾ – എന്നു തുടങ്ങി എന്തുവേണമെങ്കിലും അയയ്ക്കാവുന്നതാണ്. അയയ്ക്കേണ്ട വിലാസം: <info@sayahna.org>.
- പ്രതികരണങ്ങൾ <info@sayahna.org> എന്ന ഇമെയിലിലേയ്ക്കോ, ഈ വെബ് പേജിൽ കമന്റുകളായോ ചേർക്കുക. നിർദ്ദേശങ്ങളും വിമർശനങ്ങളും എപ്പോഴും സ്വീകാര്യമാണ്. അവ സായാഹ്നപ്രവർത്തകർക്ക് കൂടുതൽ ഉത്തേജനം നൽകുന്നതാണ്.